കയില്ല. അവന്റെ ജോലിയുടെ പ്രാധാന്യത്തെപ്പററി പ്രസംഗിക്കാൻ ഒരുപക്ഷേ സാധിച്ചെന്നു വരാം. എന്നാൽ ആശാരിപ്പണിയെപ്പററി ഒരു ചുക്കും നിങ്ങൾക്കറിഞ്ഞുകൂടാ. അങ്ങനെ ഒരു നെയ്ത്തുകാരനും നിങ്ങളെക്കാൾ അവന്റെ ജോലിയെപ്പററിയും നൂലിനെപ്പററിയും അറിയാം. ഒരു യുവബിരുദധാരി ബസ്സാറിൽ ധാന്യക്കടയിലോ, സസ്യാദികൾ വില്ക്കുന്നിടത്തോ ചെന്നാൽ യാതൊരു സ്കൂളിലും കോളജിലും കേറാത്ത ഒരാളുടെ സഹായം അവനു വേണ്ടിവരും. പരമാർത്ഥത്തിൽ ജീവിതവശങ്ങളിൽ ഒന്നിലും അവനു യാതൊന്നും അറിഞ്ഞുകൂടാ.” ഉത്തമമായ പെരുമാററവിശേഷങ്ങൾ നാം ഈശ്വരചൈതന്യത്തിന്റെ ഭാഗങ്ങൾ ആണെന്ന് ഓർത്താൽ താനെ വന്നുകൊള്ളുമെന്നാണു രാജാജി പറഞ്ഞതു്. “നിങ്ങളുടെ പ്രവർത്തനങ്ങൾ ദൈവത്തിന്റെ പ്രവർത്തനങ്ങളുടെ ഒരു ഭാഗമാണെന്നു സ്മരിക്കുക. നിങ്ങൾ പരാജയമെന്നു ഗണിക്കുന്ന സംഗതികൾ പോലും അപ്പോൾ നിങ്ങളെ ഭഗ്നാശയപ്പെടുത്തുകയില്ല. “മതം നമുക്കെല്ലാവർക്കും ആവശ്യമാണ്. ഞാൻ മതമെന്നു പറയുന്നതു് ഇതാണ്. ഒന്നാമതായി ആത്മാവ് അനശ്വരമായ ഒരു ജീവിതവസ്തുവാണ്. ശരീരത്തിനും ജീവനും പ്രാധാന്യം നൽകുന്നതു് ആത്മാവാണ്. ക്രിസ്തുമതവും ഹിന്തുമതവും ഇസ്ളാമും യഹൂദമതവും അങ്ങനെയാണു പഠിപ്പിക്കുന്നതു. രണ്ടാമതായി നമ്മെ ഭരിക്കുന്നതു് ഒരു പരമനിയമമുണ്ട്. ഹിന്തുക്കൾ അതിനെ “കർമ്മ”മെന്നു പറയും. എല്ലാ വിചാരങ്ങളും വാക്കുകളും പ്രവൃത്തികളും ആത്മാവിന്റെ യാത്രയ്ക്കു രൂപം കൊടുക്കുകയും ആ യാത്രയിൽ തെററിവയ്ക്കുന്ന കാൽവയ്പിനു പ്രവൃത്തിയോടുകൂടിയ ആത്മാർത്ഥമായ മാനസാന്തരം പരിഹാരം നൽകുകയും ചെയ്യുന്നു. മൂന്നാമതു ദൈവത്തോടു കളങ്കമില്ലാതെ ചെയ്യുന്ന അഭ്യർത്ഥനകൾക്കു കൃപ ലഭിക്കുന്നു. നമ്മുടെ അഭ്യർത്ഥനകളുടെ ആത്മാർത്ഥതയോടു മനസ്സും പ്രവർത്തനങ്ങളും യോജിച്ചിരിക്കണം. ഭരിക്കുന്നവനായ ദൈവം സ്നേഹിക്കുകയും ചെയ്യുന്നു. അതാണു ഭക്തിനിഷ്ഠയുള്ള ഏവരും ഏതു മതക്കാരായാലും വിശ്വസിക്കുന്നതു്.

ബ്രിട്ടീഷ് പാർലമെന്റംഗമായിരുന്ന സർ ബർട്രണ്ട് വാട്ട്സൺ 13 കൊല്ലം ലണ്ടൻ ചീഫ് പോലീസ് മജിസ്ട്രേട്ടായിരുന്ന കാലത്തു് അദ്ദേഹത്തിന്റെ അനുഭവത്തിൽ നിന്നു ഒരു യാഥാർത്ഥ്യം ഒരിക്കൽ പറഞ്ഞതു രാജാജി ഉദ്ധരിച്ചു. “താഴ്ന്ന ആദായമുള്ളവരുടെ ആദായം അടുത്ത കാലത്തു വളരെ അഭിവൃദ്ധിപ്പെട്ടിട്ടുണ്ട്. എന്നാൽ മോഷണവും അക്രമങ്ങളും വളരെ വർദ്ധിക്കയാണു ചെയ്തിട്ടുള്ളതു്. അതിന്റെ പ്രധാന കാരണമായി സർ വാട്ട്സൺ പറയുന്നതു് അനേകരുടെയും ജീവിതത്തിൽ മതത്തിനുണ്ടായിരു സ്വാധീനം വളരെ കുറഞ്ഞതുകൊണ്ടാണെന്നാണ്. ധാർമ്മികമൂല്യങ്ങൾ സർവപ്രധാനങ്ങളെന്നു കരുതാത്ത ജീവിതത്തിൽ അവയുടെ ലംഘനം നീതീകരിക്കാനുള്ള ശ്രമമാണു നടക്കുന്നതു്, “സാമ്പത്തികാഭിവൃദ്ധി നല്ലതാണ്. എന്നാൽ അങ്ങനെയുള്ള അഭിവൃദ്ധിയുടെ പ്രയോജനം നമുക്കു കിട്ടണമെങ്കിൽ നമ്മുടെ രാജ്യത്തെ പുരുഷന്മാരും സ്ത്രീകളും വിശ്വസിക്കാൻ കൊള്ളാവുന്നവരും പരസ്പരം നന്മ ചെയ്യുകയും തിന്മയെ വെറുക്കുകയും ചെയ്യുന്നവരും ആകണ”മെന്നാണു രാജാജി ഉപസംഹരിച്ചതു്. ഈശ്വരൻ മൂഢവിശ്വാസത്തിന്റെയും ഭയത്തിന്റെയും ഫലമാണെന്നുള്ള ആശയം തെററാണെന്ന് ഇപ്പോൾ ശാസ്ത്രജ്ഞന്മാർ തന്നെ സമ്മതിക്കുന്നതായി അദ്ദേഹം വിവരിച്ചു. ശാസ്ത്രീയകണ്ടുപിടുത്തങ്ങളുടെ പരമോന്നതശൃംഗങ്ങളിൽ ശാസ്ത്രജ്ഞന്മാർ അഭിമുഖീകരിക്കുന്നതു് ഒരു മഹാപിളർപ്പാണെന്നും ആ പിളർപ്പു നികത്തുവാൻ ഈശ്വരനെക്കൊണ്ടു മാത്രമേ സാധിക്കുകയുള്ളുവെന്നും അവർ കരുതുന്നു. ഈ തലമുറയിലെ ഒരു മഹാബുദ്ധിശാലിയെന്നു പേരെടുത്ത രാജാജിയുടെ ഉൽബോധനം ബുദ്ധിശാലികൾ എന്നു വിചാരിക്കുന്ന യുവാക്കൾ ശ്രദ്ധിക്കുമോ?

---

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# നമ്മുടെ കർത്താവിന്റെ പ്രാർത്ഥനാ ജീവിതം

(എം. ററി.)

“അവൻ ഒരു സ്ഥലത്തു പ്രാർത്ഥിച്ചുകൊണ്ടിരുന്നു; തീർന്നശേഷം ശിഷ്യന്മാരിൽ ഒരുത്തൻ അവനോടു്: കർത്താവേ, യോഹന്നാൻ തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചതുപോലെ ഞങ്ങളെയും പ്രാർത്ഥിപ്പാൻ പഠിപ്പിക്കേണമേ എന്നു പറഞ്ഞു”. (ലൂക്കോസ് 11: 1)

മറെറല്ലാ കാര്യങ്ങളിലെന്നപോലെ പ്രാർത്ഥനാജീവിതത്തിലും നമ്മുടെ ഉത്തമമാതൃകയായിരിക്കുന്നതു കർത്താവായ യേശുവാണ്. സുവിശേഷങ്ങളിൽ തന്റെ പ്രാർത്ഥനയെക്കുറിച്ചു പതിനെട്ടു സന്ദർഭങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അവയിൽ പകുതിയും വി. ലൂക്കോസിന്റെ സുവിശേഷത്തിലാണ്. ആ കാരണത്താൽ തന്നെ ലൂക്കോസിന്റെ സുവിശേഷത്തെ ചിലർ “പ്രാർത്ഥനയുടെ സുവിശേഷം” എന്നു നാമകരണം ചെയ്തിട്ടുള്ളതു് അന്വർത്ഥമാണ്. പ്രാർത്ഥനയേക്കുറിച്ചു നമ്മുടെ കർത്താവു വളരെയധികം പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ തന്റെ ഉപദേശത്തേക്കാൾ വിലയേറിയതാണ് തന്റെ ജീവിതദൃഷ്ടാന്തം. കർത്താവു പ്രാർത്ഥിച്ചതായി പ്രത്യേകമെടുത്തു പറഞ്ഞിട്ടുള്ള വിവിധസന്ദർഭങ്ങളും താൻ ഉച്ചരിച്ച പ്രാർത്ഥനാവചനങ്ങളും തന്റെ രഹസ്യജീവിതത്തിലേക്ക് ഭയഭക്തിപുരസ്സരം എത്തിനോക്കുവാൻ നമ്മെ വളരെ സഹായിക്കുന്നുണ്ട്. അവ കർത്താവിന്റെ പരസ്യജീവിതത്തിന്റെ എല്ലാ വശങ്ങളെയും സ്പർശിക്കുന്നുണ്ടെന്നു പറയാം.

യേശുവിന്റെ പ്രാർത്ഥനകൾ തന്റെ പുത്രത്വത്തിന്റെ യഥാർത്ഥസ്വഭാവം വെളിപ്പെടുത്തുന്നു; അതായതു്, പിതാവിനെയുള്ള പരിപൂർണ്ണ ആശ്രയവും പിതൃഹിതത്തിനു പൂർണ്ണമായ വിധേയത്വവും. പ്രാർത്ഥന തന്റെ ജീവശ്വാസമായിരുന്നു, പ്രാർത്ഥനയുടെ ആത്മാവിൽ താൻ അനുനിമിഷം ജീവിക്കുകയും പ്രാർത്ഥനാവചനങ്ങൾ ഉച്ചരിച്ചുകൊണ്ടു താൻ മരിക്കുകയും ചെയ്തു. നമുക്കൊരു ദൃഷ്ടാന്തം കാണിക്കുവാനല്ല താൻ പ്രാർത്ഥിച്ചതു്. താൻ മനുഷ്യനായിരുന്നതുകൊണ്ടാണ് മനുഷ്യനെന്ന നിലയിൽ പിതാവിനോടുള്ള തന്റെ മുഴുവനായ ആശ്രയം നിമിത്തമാണ് താൻ പ്രാർത്ഥിക്കുവാൻ നിർബന്ധിതനായിത്തീർന്നതു്. പിതാവിനോടുള്ള അഭംഗബന്ധം മൂലം നമ്മുടെ കർത്താവു പാപരഹിതനായിരുന്നു. ദൈവമെന്നുള്ള നിലയ്ക്കു തനിക്കുണ്ടായിരുന്ന യാതൊരു അമാനുഷികശക്തികളെയും തന്റെ സ്വന്ത ആവശ്യത്തിനായി താൻ വിനിയോഗിച്ചില്ല. പിതാവിനു പ്രസാദകരമായ ഒരു ജീവിതം നയിക്കുവാൻ തനിക്കു നമ്മേക്കാൾ എളുപ്പമായിരുന്നു എന്നു തോന്നിയേക്കാം. എന്നാൽ അതു ശരിയല്ല. ഒരു ജീവിതം വിശുദ്ധിയിൽ എത്രമാത്രം

ഉയരുന്നുവോ അത്രമാത്രം കൂടുതൽ ഉഗ്രതരമായ പരീക്ഷകൾ അതിനു നേരിടേണ്ടിവരും. ഗെത്സമെൻ തോട്ടത്തിലെ പോരാട്ടത്തോടു കിടപിടിക്കാവുന്ന എന്തെങ്കിലും യാതൊരു മനുഷ്യജീവിതത്തിലും കാണുവാൻ പ്രയാസമാണ്.

നമ്മുടെ കർത്താവിനു പിതൃസന്നിധിയിലുണ്ടായിരുന്ന ധൈര്യവും ദൃഢവിശ്വാസവും തന്റെ പ്രാർത്ഥനാ ജീവിതത്തിന്റെ ഫലമായിരുന്നു. ലാസറിന്റെ കല്ലറയ്ക്കൽ നിന്നുകൊണ്ടു താൻ പറഞ്ഞ വാക്കുകൾ പിതാവുമായുള്ള തന്റെ നിരന്തരസംസർഗ്ഗത്തെ അല്ലയോ കാണിക്കുന്നതു്? "പിതാവേ, നീ എന്റെ അപേക്ഷ കേട്ടതിനാൽ ഞാൻ നിന്നെ വാഴ്ത്തുന്നു. നീ എപ്പോഴും എന്റെ അപേക്ഷ കേൾക്കുന്നു എന്നു ഞാൻ അറിഞ്ഞിരിക്കുന്നു". മററാരുടെയും അനുഭവത്തിൽ പ്രാർത്ഥന ഇതിനേക്കാൾ ഉയർന്നപടിയിൽ എത്തിയിട്ടില്ല. നമ്മുടെ കർത്താവിന്റെ എല്ലാ പ്രാത്ഥനകൾക്കും എല്ലായ്പോഴും ഉത്തരം ലഭിച്ചിരുന്നു. ഗത്സമെൻ തോട്ടത്തിലെ പ്രാർത്ഥനയ്ക്കു് താൻ ആഗ്രഹിച്ചതിലും ഉപരിയായ ഉത്തരമാണ് ലഭിച്ചതു്. ആ പ്രാർത്ഥനയെ പിതാവു നിഷേധിച്ചു എന്നു നാം തെററിദ്ധരിക്കരുതു്.

നമ്മുടെ കർത്താവിനു് പ്രാർത്ഥനയുടെ കാര്യത്തിൽ വിജനസ്ഥലങ്ങളോടു ഒരു പ്രത്യേകപ്രതിപത്തി ഉണ്ടായിരുന്നു. "പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ അടച്ചു രഹസ്യത്തിലുള്ള പിതാവിനോടു പ്രാർത്ഥിക്ക" എന്ന പ്രബോധനം സ്വന്ത അനുഭവത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതായിരുന്നു. "അതികാലത്തു ഇരുട്ടോടെ അവൻ എഴുന്നേററു് പുറപ്പെട്ടു് ഒരു നിർജ്ജനസ്ഥലത്തു ചെന്നു പ്രാർത്ഥിച്ചു എന്നാണ് വി. മർക്കോസ് ഒരിടത്തു രേഖപ്പെടുത്തിയിട്ടുള്ളതു്. ഇതു കർത്താവിന്റെ ഒരു പതിവായിരുന്നിരിക്കണം. സമയത്തിന്റെയും സ്ഥലത്തിന്റെയും ഏകാന്തത, ഇവിടെ സ്പഷ്ടമാണ്. നമ്മുടെ കർത്താവിന്റെ പ്രാർത്ഥനാവേളകൾ പലതും ശിഷ്യന്മാരുടെ ശ്രദ്ധയിൽപ്പെടാതവണ്ണം രഹസ്യമായിരുന്നെന്നും അതുകൊണ്ടു് അവയിൽ അധികം ഭാഗവും അവർ രേഖപ്പെടുത്തിയിട്ടില്ലെന്നും അനുമാനിക്കുന്നതിൽ തെററു വരാനിടയില്ല. ദൈവവുമായുള്ള ദീർഘനേരത്തെ ഈ രഹസ്യസംസർഗ്ഗത്തിന്റെ തഴക്കം എപ്പോൾ ആരംഭിച്ചു എന്നാലോചിക്കേണ്ടതാണ്. തീർച്ചയായും തന്റെ പരസ്യശുശ്രൂഷയ്ക്കു മുമ്പുള്ള നസറേത്തിലെ ജീവിതകാലത്തു അതാരംഭിച്ചിരിക്കണം. നമ്മുടെ രഹസ്യപ്രാത്ഥനാവേളകൾ എത്രമാത്രം കൃത്യനിഷ്ഠയോടുകൂടി പാലിക്കപ്പെടുന്നുണ്ടെന്നും അവയ്ക്കു എത്ര സമയവും ശ്രദ്ധയും നാം കൊടുക്കുന്നുണ്ടെന്നും ഒരു സ്വയപരിശോധന ചെയ്യുന്നതു നന്നായിരിക്കും.

നമ്മുടെ കർത്താവു് അത്യന്തം ശ്രമകരമായ ഒരു ജീവിതത്തിനാവശ്യമായ ശക്തി സംഭരിച്ചതു പ്രാർത്ഥനമൂലമാണ്. ജോലിത്തിരക്കു പ്രാർത്ഥനയുടെ ആവശ്യം വർദ്ധിപ്പിക്കയാണു ചെയ്തതു്. നമ്മുടെ അനുഭവം നേരേമറിച്ചാണ്. പ്രാത്ഥനയോ പ്രവൃത്തിയോ ഏതെങ്കിലും ഒന്നാണ് നാം തെരഞ്ഞെടുക്കുന്നതു്. യഥാർത്ഥത്തിൽ രണ്ടും ഒരുമിച്ചു പോകണം. പകൽ മുഴുവൻ അദ്ധ്വാനിച്ചാലും പ്രാർത്ഥിപ്പാൻ കഴിയാതവണ്ണം കർത്താവു ക്ഷീണിച്ചിരുന്നില്ല. അതിനുള്ള ഒരു കാരണം തന്റെ അദ്ധ്വാനംതന്നെ പ്രാത്ഥനയായിരുന്നു എന്നുള്ളതാണ്. എങ്കിലും പ്രാർത്ഥനയ്ക്കു തന്നെയുള്ള പ്രത്യേക അവസരങ്ങൾ തനിക്കാവശ്യമായിരുന്നു. പ്രാത്ഥനയിലും പ്രവൃത്തിയിലും ഒരുപോലെ പിതൃസാന്നിദ്ധ്യബോധം താൻ പാലിച്ചിരുന്നു. ജോലിത്തിരക്കുമൂലം പ്രാർത്ഥിപ്പാൻ സമയമില്ലാതെ പോകുന്നവർ ക്രിസ്തീയപ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്നെന്നോ ക്രിസ്തീയജീവിതം നയിക്കുന്നുണ്ടെന്നോ വിചാരിക്കേണ്ടതില്ല.

നമ്മുടെ കർത്താവിന്റെ പ്രാർത്ഥനകളുടെ ഒരു പ്രധാന സ്വഭാവം അവ തനിക്കുവേണ്ടി ഉള്ളവയല്ലായിരുന്നു എന്നുള്ളതാണ്. തന്റെ മദ്ധ്യസ്ഥപ്രാർത്ഥനകൾ പ്രത്യേകം ശ്രദ്ധാർഹമാണ്. വ്യക്തികളുടെ ആവശ്യങ്ങളെയും തന്റെ ശിഷ്യഗണങ്ങളുടെയും സഭയുടേയും ആവശ്യങ്ങളേയും മുൻനിർത്തി താൻ പ്രാർത്ഥിച്ചു. താൻ ഇപ്പോഴും നമുക്കുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന നടത്തിക്കൊണ്ടിരിക്കുന്നു. നമുക്കുവേണ്ടി മാത്രമല്ല, ലോകത്തിലുള്ള എല്ലാ മനുഷ്യർക്കും വേണ്ടി തന്നെ. ആ പ്രാർത്ഥനയിൽ നാം അഭയം പ്രാപിക്കണം. ആ പാദപീഠത്തിൽ ഇരുന്നുകൊണ്ടു നാം തന്നിൽനിന്നു പ്രാർത്ഥിക്കാൻ പഠിക്കണം. താൻ നമ്മുടെഹൃദയത്തിൽ വസിക്കുന്നു, നമ്മിൽ പ്രാർത്ഥിക്കുന്നു. തന്റെ പ്രാർത്ഥനയിൽ ചേർന്നുകൊണ്ടു താൻ മുഖാന്തിരം ദൈവത്തോടു പ്രാർത്ഥിക്കുവാനുള്ള പദവിയാണ് നമുക്കോരോരുത്തർക്കുമുള്ളതു്. "കർത്താവേ പ്രാർത്ഥിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമേ."

---

(5—ാം പേജിൽനിന്നു തുടർച്ച)

ജീവിതംഎനിക്കു പ്രതീക്ഷിക്കുവാൻ കഴിയുമയിരുന്നതിൽ അപ്പുറവും ഞാൻ അർഹിക്കുന്നതിൽ കൂടുതലുമാണെങ്കിൽ, വരുവാനിരിക്കുന്ന ജീവിതം എന്റെ പരിമിതമായ ബുദ്ധിശക്തിക്കു് ഭാവിക്കുവാനും പ്രതീക്ഷിക്കുവാനും കഴിയുന്നതിൽ പരമായി അത്ഭുതക[illegible]വും മനോഹരവുമായിരിക്കുമെന്നുള്ളതിനേപ്പററി എനിക്കു സന്ദേഹമില്ല.

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ. വി. യോ. 5: 8—13

മുപ്പത്തിയെട്ടു വർഷം മുടന്തനായി കിടന്നവൻ പായുംതെറുത്തു നടക്കുന്നതു കണ്ടിട്ടു യഹൂദപ്രമാണികൾക്കു അതിൽ പ്രധാനമായി കാണാൻ കഴിഞ്ഞതു് ശാബത്തു ദിവസത്തിൽ പായ് ചുമന്നു എന്നുള്ള തെററാണ്. യഹൂദനിയമഗ്രന്ഥമായ മിഷ്നായിലെ ശാബത് എന്ന ഭാഗത്തുള്ള ഒരു നിയമത്തിന്റെ പരിഭാഷയാണിതു്. ശാബത് ദിവസത്തിൽ ഒരു കുട്ടയ്ക്കു പിടിയുണ്ടാക്കുവാൻ മതിയാകുന്നത്ര കയറോ ഒരു അരിപ്പ തൂക്കിയിടുവാൻ മതിയാകുന്നത്ര പായ്പ്പുല്ലോ (ഒരു ചെറിയ കുട്ടിയുടെ, ചെരിപ്പിന്റെ അളവെടുക്കുവാൻ മതിയാകുന്നത്ര പുല്ലെന്നു റബ്ബി യൂദാ പറയുന്നു) ചുങ്കക്കാരന്റെ രസീതെഴുതുവാൻ മതിയാകുന്നത്ര കടലാസോ, ഒരു ചെറിയ സൌരഭ്യ വാസനാദ്രവ്യക്കുപ്പിയുടെ അടപ്പുണ്ടാക്കുവാൻ മതിയാകുന്നത്ര പഴയകടലാസോ ചുമക്കുന്നവൻ ശാബത് ലംഘനക്കുററത്തിലുൾപ്പെടുന്നു. (ശാബത്. 6: 8. 2)

നാം മന്ദഹാസം തൂകുന്നു. നോമ്പുകാലത്തു ചെമ്മീനും മാങ്ങായും വെച്ചതിന്റെ ചാർ കൂട്ടിയാൽ നോമ്പ് വീടിപ്പോകുമെന്നു വിശ്വസിക്കുന്ന ധാരാളം സുറിയാനിക്രിസ്ത്യാനികളെ നമുക്കറിയാം.

ആഴ്ചവട്ടത്തിലെ ഏഴു ദിവസങ്ങളും ദൈവത്തിന്റേതാണെന്നുള്ളതിന്റെ അനുസ്മരണയായിട്ടാണ് ഏഴാം ദിവസം ദൈവത്തിനായി മാററിവയ്ക്കുന്നതു്. അതു മറന്നു് അതിനെ വെറുമൊരു ബാഹ്യാചാരമാക്കിത്തീർത്ത യഹൂദന്മാരെപ്പോലെ നാമും വളരെയഗാധമായ ആന്തരാർത്ഥമുള്ള പല സഭാചടങ്ങുകളേയും വെറും കാമ്പില്ലാത്ത തൊണ്ടുകളാക്കിത്തീർക്കുന്നുണ്ടോ?

ചൊവ്വ. വി. യോഹ. 5: 10—16.

യഹൂദനിയമങ്ങളുടെ അധികാരത്തിന്മേൽ കവിഞ്ഞ അധികാരമായി ആ മുടന്തനു് അനുഭവപ്പെട്ടതു "നിന്റെ കിടക്ക എടുത്തു നടക്കുക" എന്നു പറഞ്ഞ ആ ജീവിതത്തിന്റെ അധികാരമാണ്. ഇന്നു നാം ഏതെല്ലാം തർക്കശാസ്ത്രങ്ങളെ ആധാരമാക്കിയോ വേദപുസ്തകത്തെ ആധാരമാക്കിത്തന്നെയോ ദൈവികസത്യങ്ങൾ പുറത്തുള്ളവരോടു പ്രഖ്യാപനം ചെയ്താലും പിതാവുമായുള്ള വിശ്വാസാനുസരണബന്ധത്തിൽ നയിക്കപ്പെടുന്ന ഒരു ജീവിതത്തിനുള്ളിടത്തോളം ശക്തി നമ്മുടെ വചനങ്ങൾക്കുണ്ടാവുകയില്ല. സകല സംശയങ്ങളെയും സകല വാദപ്രതിവാദങ്ങളെയും നിറുത്തുവാൻ കഴിവുള്ള ഒരു മഹാശക്തിയാണു യഥാർത്ഥ ക്രിസ്തീയജീവിതം.

അവനു മുടന്തു മാറിയെന്നുള്ളതുകൊണ്ടു ദൈവത്തെ സ്തുതിപ്പാൻ യഹൂദന്മാർക്കു മനസ്സുണ്ടായില്ല. പിതാക്കന്മാരുടെ നിയമങ്ങളെ ലംഘിക്കുകയും മററുള്ളവരെക്കൊണ്ടു ലംഘിപ്പിക്കുകയും ചെയ്യുന്നവനെ അവൻ എത്ര തന്നെ യഥാർത്ഥ ദൈവഭയവും ദിവ്യജീവിതവുമുള്ളവനായാലും കണ്ടുപിടിച്ചു ശിക്ഷിക്കുകയെന്നതാണ് അവർക്കു പ്രധാന ചുമതലയായി തോന്നിയതു്.

ബുധൻ. വി. യോഹ. 5: 13—18.

ദൈവത്തിന്റെ അത്ഭുതാവഹമായ കാരുണ്യം മൂലം പാപങ്ങളിൽ നിന്നും യഥാർത്ഥ മോചനം പ്രാപിക്കുന്നവർ—പ്രത്യേകിച്ചും പെട്ടെന്നുണ്ടാകുന്ന മാനസാന്തരം കൊണ്ടു തിന്മയാകുന്ന മുടന്തിൽ നിന്നും ദൈവികജീവിതമാകുന്ന ആരോഗ്യത്തിലേക്കു പ്രവേശിക്കുന്നവർ—തങ്ങൾ ഇനിയൊരിക്കലും പാപത്തിൽ വീഴുകയില്ല എന്നു സ്വയം അഭിമാനിച്ചു പലപ്പോഴും അധഃപതിക്കാറുണ്ടു്. നാം നല്ല ജീവിതം നയിക്കുന്നവരാണെന്നഭിമാനിക്കുന്ന നമുക്കോരോരുത്തർക്കും 14-ാം വാക്യം ഒരു മാർഗ്ഗദർശിയായിരിക്കട്ടെ.

ദൈവം ആറു ദിവസം വേല ചെയ്തു, ഏഴാം ദിവസം തന്റെ വേലകളിൽ നിന്നും വിശ്രമിച്ചു എന്നുള്ളതാണല്ലോ ശാബതിന്റെ അടിസ്ഥാനമായി യഹൂദർ കരുതിയിരുന്നതു്. എന്നാൽ അങ്ങനെയല്ല. മനുഷ്യന്റെ പാപംമൂലം ദൈവത്തിന്റെ വിശ്രമത്തിനു ഭംഗം വന്നിട്ടുണ്ടെന്നും മനുഷ്യനെ രക്ഷിക്കുവാൻ വേണ്ടി പിതാവാം ദൈവം അനവരതം വിശ്രമമെന്യേ വേല ചെയ്കയാണെന്നും ആ വേലയിൽ പങ്കെടുക്കുകയാണു യഥാർത്ഥ പുത്രന്റെ കർത്തവ്യമെന്നും താൻ അവർക്കു ചൂണ്ടിക്കാണിക്കുമ്പോൾ അതിലും അവർ തെററു കണ്ടുപിടിക്കുന്നു—അവൻ ദൈവത്തോടൊപ്പം വേല ചെയ്യുവാനുള്ള ധാർഷ്ട്യം കാണിക്കുന്നല്ലോ എന്നാണ് ഇപ്പോൾ അവരുടെ കുററാരോപണം.

വ്യാഴം. വി. യോഹ. 5: 19—24.

സൂചകാത്ഭുതങ്ങളും അവയെത്തുടർന്നുള്ള പ്രഭാഷണങ്ങളും എന്നുള്ള ആ രീതി ഇവിടെ നാം വ്യക്തമായി കാണുന്നു. കാനായിലെ വിരുന്നും ദൈവത്തിന്റെ ശുദ്ധീകരണവും അടിസ്ഥാനമാക്കിയാണു നിക്കോദിമോസിനോടുള്ള പ്രഭാഷണം. രാജഭൃത്യന്റെ മകനെ സൗഖ്യമാക്കിയതും മുടന്തനെ നടത്തിയതും ആസ്പദമാക്കിയാണ് ഇവിടെയുള്ള ഈ വചനങ്ങൾ.

തന്റെ പ്രവൃത്തികളെല്ലാം ദൈവത്തിന്റെ സ്വഭാവത്തെക്കുറിക്കുന്നവയാണ്. ദൈവം മനുഷ്യരെ സ്നേഹിക്കുന്നവനാണ്. അവരുടെ രോഗങ്ങൾ സൗഖ്യമാകണമെന്നു് ആഗ്രഹിക്കുകയും സൗഖ്യമാക്കുകയും ചെയ്യുന്നവനാണ്. ജീവനില്ലാത്തവർക്കു ജീവൻ നൽകുന്നവനാണ്.

നമ്മുടെ സഭയിലും ഇടവകകളിലും കുടുംബങ്ങളിലുമുള്ള കലാപങ്ങളെയും സ്പർദ്ധകളേയും ഉന്മൂലനം ചെയ്തു്, ആത്മാക്കളെ രക്ഷിക്കുന്നതു പോലെ അവയെയും രക്ഷിക്കുവാൻ താൻ കഴിവും ആഗ്രഹവുമുള്ളവനാണ്. നമ്മുടെ വിശ്വാസപൂർവ്വമായ പ്രവൃത്തിക്കും പ്രാർത്ഥനയ്ക്കുമായി താൻ കാത്തിരിക്കുകയാണ്. തന്നിലുള്ള ആശ്രയം കൊണ്ടും തന്റെ വചനങ്ങളെ ചെവിക്കൊള്ളുന്നതു കൊണ്ടു മാത്രമേ ഇന്നു ന്യായവിധിയിലും മരണത്തിലും കിടക്കുന്ന നമ്മുടെ സഭയ്ക്കും ഇടവകകൾക്കും കുടുംബങ്ങൾക്കും രക്ഷയുണ്ടാവുകയുള്ളു.

വെള്ളി. വി. യോഹ. 5: 25—29.

കർത്താവേശുമിശിഹായുടെ സുവിശേഷത്തെ വെറും ഒരു സാമൂഹ്യസുവിശേഷമാക്കിത്തീർക്കുന്നവർ ഈ വചനങ്ങളെ "സസൂക്ഷ്മം" പഠിക്കേണ്ടതാണ്. ലോകത്തിൽ ന്യായവും നീതിയും ഉളവാക്കുക എന്നുള്ളതു തന്റെ വേലയുടെ ഒരു പ്രധാനോദ്ദേശമായിരുന്നു. അതിന്റെ ഒരു പ്രകടനമായിട്ടാണു ദൈവാലയശുദ്ധീകരണത്തെ നാം കാണേണ്ടുന്നതു്. പക്ഷേ പഴയ നിയമപ്രവാചകന്മാരും (ഉദാ. യറമിയാ, ആമോസ്) സാമൂഹ്യവ്യവസ്ഥിതിയെപ്പററി ധാരാളം പറഞ്ഞിട്ടുണ്ടു്.

എന്നാൽ യേശുനാഥന്റെ സന്ദേശം അവിടംകൊണ്ടവസാനിക്കുന്നു എന്നു് നമ്മുടെ അഭ്യസ്തവിദ്യരായ ചെറുപ്പക്കാർ ചിന്തിക്കുന്നതു കാൽ നൂററാണ്ടു മുമ്പ് അമേരിക്കയിലും ജർമ്മനിയിലുമുണ്ടായിരുന്ന ചിന്താഗതികൾക്കു നമ്മുടെ സഭയിലെ ചിന്തകന്മാർ പലരും അടിമപ്പെട്ടുപോയതു കൊണ്ടാണ്.

ജീവിതത്തിന്റെ അവസാനത്തെ സംബന്ധിച്ചുള്ള കാര്യങ്ങൾ മരണം, ന്യായവിധി, ശിക്ഷ, രക്ഷ എന്നിങ്ങനെയുള്ള കാര്യങ്ങൾക്കു യേശുനാഥ

# വെല്ലൂരാശുപത്രിയിലെ ക്രിസ്തുമസ്

(റെവ. ഡീക്കൻ എം. വി. ജോർജ്ജ്)

1954-ലെ ക്രിസ്തുമസ് വാരം ഞാൻ ഒരു ശസ്ത്രക്രിയയ്ക്കു വിധേയനായി വെല്ലൂർ മിഷ്യനാശുപത്രിയിലാണ് ചെലവഴിച്ചതെങ്കിലും ആ ദിവസങ്ങൾ മായാത്ത ഒരു മുദ്ര എൻെറ ഹൃദയഭിത്തികളിൽ പതിച്ചുകഴിഞ്ഞിട്ടുണ്ട്. ഭിന്ന സാഹചര്യങ്ങളിൽ ഭിന്നദേശങ്ങളിൽ ക്രിസ്തുമസ് വാരം ചെലവഴിക്കുവാനുള്ള ഭാഗധേയം എനിക്കു സിദ്ധിച്ചിട്ടുണ്ടെങ്കിലും അവയൊന്നുംതന്നെ ഇത്ര സുസ്മരണീയമോ ആകർഷണീയമോ ആയി എനിക്കു തോന്നിയിട്ടില്ല. അവശരുടേയും ദീനരുടേയും മധ്യത്തിൽ മരണവക്ത്രത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നവരുടേയും ജീവിതാശ നശിച്ചവരുടേയും ഇടയിൽ പൊറുക്കാവ്യാധി ബാധിച്ചവരുടെയും അംഗവൈകല്യം ഭവിച്ച് പരാലംബരായി ജീവിക്കുന്നവരുടേയും ചുററുപാടിൽ ഒരു രോഗിയായി ചെലവഴിക്കുക, അതും പ്രത്യേകിച്ച് ക്രിസ്തുമസ്സുവാരത്തിൽ ആസ്വാദ്യതരമോ ആകർഷണീയമോ ആയ ഒരനുഭവമായിരിക്കുകയില്ല. എന്നാൽ അങ്ങനെയുള്ള ഒരനുഭവമായിരുന്നില്ല എൻേറയും എന്നെപ്പോലെയോ അതിലും അവശസ്ഥിതിയിലോ വെല്ലൂർ ആശുപത്രിയിൽ ഈ കഴിഞ്ഞ ക്രിസ്തുമസ്സുവാരം ചെലവഴിച്ചവരുടേയും. സ്വഭവനങ്ങളിൽ എത്രയും ആഘോഷകരമായി ക്രിസ്തുമസ്സു കൊണ്ടാടി പരിചയിച്ചിട്ടുള്ളവർക്കുപോലും ഇവിടെ യഥാർത്ഥമായ ഒരു ആനന്ദാനുഭൂതി പുൽക്കൂട്ടിൽ പിറന്ന ലോകരക്ഷകൻ വാരിച്ചൊരിയുന്നതായി അനുഭവപ്പെട്ടു കാണാതിരിക്കുകയില്ല.

ഡിസംബർ ആരംഭംമുതൽതന്നെ ആശുപത്രി വളപ്പിനുള്ളിലെവിടെയും അനാദ്യന്തനായ ലോകരക്ഷകൻെറ ജനനപെരുന്നാൾ കൊണ്ടാടുവാനുള്ള ഒരുതിടുക്കം, ഒരു ഒരുക്കം ദൃശ്യമായി തുടങ്ങുന്നതാണ്. നെട്ടനെടുങ്കൻ എടുപ്പുകളെല്ലാം വെള്ളപൂശി ശുഭ്രവസ്ത്രം ധരിച്ചുതുടങ്ങുകയായി. ക്രിസ്തുമസ്സ് അവധിയ്ക്കു് മെഡിക്കൽ കോളജ് അടച്ച് വിദ്യാർത്ഥികൾ സ്വഭവനങ്ങളിലേക്ക് യാത്രതിരക്കുന്നതിനുമുമ്പ് ക്രിസ്തുമസ്സ് ഡിന്നർ നടത്തുക സാധാരണമാണ്. ആശുപത്രിയിലെ ഏതു വാർഡു സന്ദർശിച്ചാലും ശയ്യാവലംബികളായി കഴിയുന്ന രോഗികൾപോലും വർണ്ണക്കടലാസുകൊണ്ട് മനോഹരങ്ങളായ പൂക്കൾ നിർമ്മാക്കുന്നതിലും വാക്യങ്ങൾ വെട്ടുന്നതിലും വ്യാപൃതരായി കഴിയുന്നതു കാണാം. രോഗികൾക്ക് സമ്മാനങ്ങൾ മധുരപലഹാരങ്ങൾ മുതലായവ വിതരണം ചെയ്യുന്നതിനുള്ള ധനശേഖരാർത്ഥം പിരിവുപാത്രവുമായി ആതുരശുശ്രൂഷാബദ്ധരായി കഴിയുന്ന, ക്രിസ്തീയ സ്നേഹവും അനുകമ്പയും പ്രസരിപ്പിക്കുന്ന നേഴ്സുകൾ സന്ദർശകരെ സമീപിക്കുകയായി. ക്രിസ്തുമസ്സ് ഡ്രാമാ തമിഴിലും ഇംഗ്ലീഷിലും അഭിനയിക്കുന്നതിനു ചുമതലപ്പെട്ടവർ അവ പഠിപ്പിക്കുന്നതിലും പരിശീലിക്കുന്നതിലും നിമഗ്നരായി കഴിയുന്നു. "O Come all ye faithful", "Silent night, holy night" ആദിയായ ക്രിസ്തുമസ്സ് ഗാനങ്ങളുടെ ആസ്വാദ്യതരമായ കർണ്ണാമൃതശബ്ദം ഹോസ്റ്റലുകളിൽനിന്നും ചാപ്പലിൽനിന്നും വാർഡുകളിൽനിന്നുമുയർന്ന് ആ ആതുരാലയാന്തരീക്ഷത്തെ സജീവവും പരിപാവനവുമാക്കിത്തീർക്കുന്നു. ചെറുഭവനംമുതൽ അത്യുന്നതസൗധങ്ങൾവരെ എല്ലായിടങ്ങളിലും ക്രിസ്തുമസ്സ് സന്ദേശം ഒരു പുതുമചൊരിഞ്ഞിരുന്നു.

ആശുപത്രിയിൽ വേലചെയ്യുന്ന ശതക്കണക്കിനു ജോലിക്കാരെ സന്തോഷഭരിതരാക്കുന്ന സമ്മാനദാനകൃത്യം 24-ം തീയതിതന്നെ നടന്നു. ആറുവർഷത്തിൽ കൂടുതൽ സർവീസുള്ള, എല്ലാവർക്കും അവരുടെ ബോണസ്സിനു പുറമേ ഒരു പുതപ്പോ, ജമുക്കാളമോ പാരിതോഷികമായി അന്നു നൽകുകയുണ്ടായി. ആറുരൂപായിൽ കുറയാത്ത ബോണസ്സും ഓരോ ജോലിക്കാരനു് ഈ അവസരത്തിൽ ലഭിക്കുന്നുണ്ട്. ക്രിസ്തുമസ് പിതാവ് തൻെറ പ്രത്യേക ചുവന്ന അങ്കി ധരിച്ച് ഹിമതുല്യം വെളുത്ത താടിമീശയുമായി വയോവൃദ്ധനെപ്പോലെ തലയാട്ടി പുഞ്ചിരി തൂകി സമ്മാനങ്ങൾ ഓരോന്നായി വിതരണംചെയ്യവേ, ഡാക്ടർ കാർമാൻ, ഡാക്ടർ ബ്രാൻഡ് ആദിയായ ഭിഷഗ്വരശ്രേഷ്ഠന്മാരേയും വിളിച്ച് ഓരോ ബലൂൺ സമ്മാനിക്കുന്നതും അവർ അവ സന്തോഷപുരസ്സരം വാങ്ങിക്കുന്നതും കണ്ടപ്പോൾ "ഇതാണ് യഥാർത്ഥ ജനാധിപത്യം", എന്നു ഞാൻ ആത്മകഥനം ചെയ്യുകയുണ്ടായി. ആശുപത്രിയിൽ ജോലി ചെയ്യുന്നവരെല്ലാംതന്നെ—ഒന്നാമൻ മുതൽ അവസാനത്തവൻ വരെ—ദൈവ മുമ്പാകെ വെറും കൂലിക്കാരാണെന്ന ക്രിസ്തീയ സത്യം ഇതു് ഉച്ചൈസ്തരം ഉൽഘോഷിക്കുന്നു എന്നും എനിക്കു തോന്നി. ഈ ക്രിസ്തുമസ് പാരിതോഷികങ്ങൾക്കു വേണ്ടി വമ്പിച്ച തുക അമ്മേരിക്കയിലുള്ള ആശുപത്രിയുടെ സ്നേഹിതർ അണ്ടുതോറും അയച്ചുകൊടുക്കുന്നതാണെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ.

ഈ അവസരത്തിൽ പ്രസ്താവാർഹമായ മററു ചില വസ്തുക്കളും സ്മരണയിൽ വരുന്നു. ഈ വമ്പിച്ച ആശുപത്രി നടത്തുന്നതിനു് ഒരു ചിററിട്ടു റേ

---

ൻെറ പ്രഭാഷണങ്ങളിൽ സാമൂഹ്യവ്യവസ്ഥിതിയെപ്പററിയുള്ള വിമർശനങ്ങൾക്കുള്ളതിനെക്കാൾ കവിഞ്ഞ സ്ഥാനമുണ്ട്.

മനുഷ്യൻ മരണത്തിനും ശിക്ഷയ്ക്കുമവകാശിയാണെന്നും പുത്രൻ മൂലം മാത്രമാണു ദൈവം മനുഷ്യവർഗ്ഗത്തിനു പുതിയ ജീവൻ നൽകുന്നതെന്നുമുള്ള പരമാർത്ഥങ്ങൾ ക്രിസ്തീയവിശ്വാസത്തിൻെറ അടിത്തറയാണ്.

ശനി. വി. യോഹ. 5: 30—36.

താൻ ചെയ്യുന്ന മഹാത്ഭുതങ്ങൾ മനുഷ്യരെ ഭ്രമിപ്പിക്കുവാൻ വേണ്ടിയുള്ളവയല്ല. യോഹന്നാൻെറ സാക്ഷ്യത്തെക്കാൾ മഹത്തരമായ ഒരു സാക്ഷ്യം വഹിക്കുന്നവയാണവ. ആത്മാർത്ഥതയുള്ള ഹൃദയത്തിനു ദൈവസാന്നിധ്യബോധം വരുത്തത്തക്കവയാണീയത്ഭുതങ്ങൾ. അവ ദൈവത്തിൻെറ സ്നേഹാത്മകതയെ കാണിക്കുന്നവയാണ്.

താൻ സ്വയം ദൈവസമനാക്കി അങ്ങനെ ദൈവദൂഷണം ചെയ്തു, എന്നാണല്ലോ (5: 18) യഹൂദന്മാരുടെ ആരോപണം. അതിനു നേരിട്ടു നൽകുന്ന മറുപടിയാണ് ഇവിടെയാരംഭിക്കുന്നതു്. "ഞാൻ ദൈവത്തോടു മത്സരിച്ചു സ്ഥാനം കരസ്ഥമാക്കുവാൻ ശ്രമിക്കുന്നവനല്ല എൻെറ അധികാരവും പ്രവൃത്തിയും വചനവും ദൈവദത്തമാകുന്നു" എന്നാണു താൻ സ്ഥാപിക്കുന്നതു്.

യോഹന്നാൻ സ്നാപകൻ തൻെറ തീക്ഷ്ണോജ്ജ്വലങ്ങളായ വചനങ്ങളെ അവരോടു പ്രഭാഷിച്ചപ്പോൾ അവർ അതിനെ സന്തോഷത്തോടും ഹർഷാരവത്തോടും കൂടെ ശ്രവിച്ചു. (5: 33, 35) എന്നാൽ ആ വചനത്തിൻെറ മുഴുവൻ ഉദ്ദേശമായ യേശുനാഥനെ അവർ പരിത്യജിച്ചുകൊണ്ടിരിക്കുന്നു. ഉല്ലാസത്തോടും കൈകൊട്ടലോടും കൂടി കേൾക്കപ്പെടുന്ന എത്രയെത്ര പ്രസംഗങ്ങളാണ് അല്പസമയം കഴിയുമ്പോൾ പരിപൂർണ്ണമായും വിസ്മരിക്കപ്പെടുന്നതു്.

രത്തേക്കു 22 രൂപാ 8 ണയും ഒരു ദിവസത്തേക്കു 3800 രൂപായും ഒരു മാസത്തേക്ക് ഒരു ലക്ഷത്തിപ്പതിമ്മൂവായിരം രൂപായും ചെലവുവരുമത്രേ. ഇവിടെ ഒരു സൗജന്യക്കിടക്ക ഒരു വർഷം സന്ധിക്കുന്നതിനു 1500 രൂപാ വേണം. പ്രതിവർഷം പത്തു രൂപായെങ്കിലും ആശുപത്രിക്കു സംഭാവന ചെയ്യുന്നവർ ആശുപത്രിയുടെ സ്നേഹിതന്മാർ എന്ന സ്ഥാനത്തിനു് അർഹരായിത്തീരുന്നു.

ക്രിസ്തുമസ് ദിവസം എല്ലാ വാർഡുകളും വൈദ്യുത ദീപങ്ങളാലും വർണ്ണക്കടലാസ്സുതോരണങ്ങളാലും ചിത്രോദ്ദീപകങ്ങളായ വാക്യശകലങ്ങളാലും ക്രിസ്തുമസ് ട്രീകളാലും Happy Christmas എന്നിത്യാദി ആശംസാലിഖിതങ്ങളാലും അലംകൃതമായിരുന്നു. അന്നു പതിവു നിയമത്തിനു വിരുദ്ധമായി അക്കം രാത്രി ഒൻപതു മണി വരെ ഏതു വാർഡിലും ചുറ്റി സഞ്ചരിച്ചു കാണുന്നതിനു അനുവാദമുണ്ട്. ഇത്രയധികം സന്ദർശകരെ ഇവിടേക്കു് ആകർഷിക്കുന്ന മറ്റൊരു ദിവസം ഇല്ലെന്നു തന്നെ പറയാം. ഓപ്പറേഷനു വിധേയമായതിനാലും മറ്റു് അവശതകളാലും ചുറ്റി നടന്നു വാർഡുകൾ സന്ദർശിക്കുന്നതിനു് അപ്രാപ്തരായ ആളുകളെ wheel കസേരകളിൽ ഇരുത്തി കൊണ്ടുനടന്നു കാണിക്കുന്നതിനു ഭാരവാഹികൾ സൗകര്യം നൽകിയിരുന്നു. ഓരോ വാർഡിലുമുള്ള നേഴ്സുകളുടെയും രോഗികളുടെയും സഹകരണത്തിലും ഉദാരമായ സംഭാവനകൾകൊണ്ടും ചേതസ്സമാകർഷകമായ വിധത്തിൽ ആരോഗ്യപരമായ മാത്സര്യബോധത്തോടുകൂടെ നടത്തിയിരുന്ന വാർഡലങ്കാരങ്ങൾ നെട്ടുകെ നടന്നു കാണുന്നതിൽ ആർക്കാണു സന്തോഷം തോന്നാത്തതു്. ഒരു വാർഡിൽ ചികിത്സാർത്ഥം താമസിച്ചിരുന്ന മഹമ്മദീയനായ ഒരു രോഗിയുടെ ഔദാര്യത്താൽ ആ വാർഡ് വൈദ്യുത ദീപങ്ങളാലും മറ്റും കൂടുതൽ മനോഹരമായി അലങ്കരിച്ചിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു.

കുട്ടികളുടെ വാർഡിൽ 'ഓരോ രോഗിക്കും പുതിയ ഉടുപ്പും നിക്കറും കളിപ്പാട്ടങ്ങളും ക്രിസ്തുമസ് ഫാദർ സമ്മാനിക്കയുണ്ടായി. അവക്കുവേണ്ടി പലർ ഏല്പിക്കുന്ന പാരിതോഷികങ്ങൾ പല ദിവസങ്ങളായിട്ടത്രേ ആ വാർഡിന്റെ ചുമതല വഹിക്കുന്ന മലയാളിയായ സിസ്റ്റർ (ഈ സ്ഥാപനത്തിൽ നമ്മുടെ പെൺകുട്ടികൾ ചെയ്യുന്ന സേവനം മുക്തകണ്ഠം പ്രശംസാർഹമത്രേ) വിതരണം ചെയ്തുകൊണ്ടിരിക്കുന്നതു്

ക്രിസ്തുമസ് ദിവസം രാവിലെ ഈ ആതുരാലയസ്ഥാപകയും വൃദ്ധയുമായ സ്കഡർ മദാമ്മ പരസഹായത്തോടെ വാർഡുകളിൽ ചുറ്റിസഞ്ചരിച്ചു കാണുന്നവർക്കെല്ലാം മന്ദസ്മിതം വിതരണം ചെയ്തു് ആനന്ദനിർവൃതി അടയുന്നതു കൺകുളിർപ്പിക്കുന്ന ഒരു കാഴ്ച ആയിരുന്നു.

നമുക്കിവിടെ ഒരു ചെറിയ ഇടവകയും വികാരിഅച്ചനും ഉണ്ടെന്നുള്ളതു സന്തോഷാവഹംതന്നെ. സ്വന്തപള്ളിയില്ലാതിരുന്നിട്ടും എസ്. പി. ജി, സമൂഹക്കാരുടെ പള്ളിയിൽ അവർ സദയം അനുവദിച്ചുതന്ന സമയത്തു പ്രഭാതപ്രാർത്ഥന നടത്തി വി. കുർബാന അനുഷ്ഠിക്കുവാൻ സാധിച്ചു. ഏകദേശം എഴുപത്തിയഞ്ചോളം അംഗങ്ങൾ അതിൽ സംബന്ധിക്കുകയും ചെയ്തിരുന്നു. ആശുപത്രിചാപ്പലിൽ തമിഴിലും തെലുങ്കിലും ഇംഗ്ലീഷിലും ക്രിസ്തുമസ്സ്സർവീസ് നടന്നു. അങ്ങനെ സന്തോഷത്തിന്റെയും ആഹ്ളാദത്തിന്റെയും അന്തരീക്ഷം നിറഞ്ഞു. ആ ദിവസം കടന്നുപോയി. കഠിനമായ വേദന അനുഭവിച്ചുകൊണ്ടിരുന്ന രോഗികൾപോലും ഈ പരിപാടികൾക്കു കാരണമെന്തെന്നു ചിന്തിക്കുന്നതിനിടയിൽ അലങ്കാരങ്ങൾ ചുറ്റിനടന്നു കാണുന്ന ബദ്ധപ്പാടിൽ, ഗാനാലാപങ്ങൾ ശ്രവിച്ചു് ആനന്ദിക്കവേ, അനസ്യൂതം പ്രവഹിച്ചുകൊണ്ടിരുന്ന സന്ദർശകബാഹുല്യമദ്ധ്യേ തങ്ങളുടെ വേദനകൾ കുറെ എങ്കിലും 'വിസ്മരിച്ചുപോയി കാണുമെന്നാണ് എനിക്കു തോന്നുന്നതു്.

നമ്മുടെയിടവകപ്പള്ളികളിൽ വാർഷികപ്പെരുന്നാൾ കൊണ്ടാടാത്ത പള്ളികൾ കാണുകയില്ല. വെടിക്കെട്ടിനും വെറിക്കൂത്തിനും, മദ്യപാനത്തിനും മദോന്മത്തതയ്ക്കുമായി നല്ല സംഖ്യകൾ വ്യയം ചെയ്യുന്ന ഇടവകകളും ചുരുക്കമല്ല. അങ്ങനെയുള്ള ഇടവകകൾ വെല്ലൂരാശുപത്രിയിലെ ക്രിസ്തുമസ്സിന്റെ മാതൃകയിൽ 'അതതിടവകയിലെ പെരുന്നാളുകൾ നടത്തുന്നതിനും അങ്ങനെ ആ സന്ദർഭം ഇടവകാംഗങ്ങളും അല്ലാത്തവരുമായ സാധുക്കൾക്കു് എല്ലാപ്രകാരത്തിലും പ്രയോജനകരവും ആനന്ദസമ്പൂർണ്ണമായ ദിവസമാക്കുവാൻ സാധ്യമാകുമോ എന്നും പരീക്ഷിച്ചുനോക്കുന്നതു് നന്നായിരിക്കും.

(12-ാം പേജിൽനിന്നു തുടർച്ച)

5. പരീശന്മാരെ ശാസിക്കുന്ന ചില ഭാഗങ്ങൾ (മത്താ 23.25—36, ലൂക്കോ 11: 39— 52

6. ധാർമ്മിക പ്രമാണങ്ങളും കല്പാന്തര ജ്ഞാനവും ഉദാഹരണമായി നോഹയുടെ കാലത്തെക്കുറിച്ചു പറയുന്നതു് (മത്താ 24: 37—39, ലൂക്കോ 17: 26)

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY

യുവജനപംക്തി 13

## (Q) ക്യൂ എന്ന ഗ്രന്ഥം

വി. മത്തായിയും വി. ലൂക്കോസും വി. മർക്കോസിന്റെ സുവിശേഷത്തെ എത്രമാത്രം ആശ്രയിച്ചിരുന്നുവെന്നു നാം കണ്ടുകഴിഞ്ഞു. മർക്കോസിന്റെ സുവിശേഷത്തിലില്ലാത്തതും എന്നാൽ വി. മത്തായിയിലും ലൂക്കോസിലും ഐകരൂപ്യത്തോടെ കാണുന്നതുമായ പല ഭാഗങ്ങൾ ഉള്ളതിനാൽ മറ്റേതോ ഒരു ഗ്രന്ഥംകൂടി അവർ തുല്യമായി ഉപയോഗിച്ചിരുന്നുവെന്നു മനസ്സിലാക്കാം. മർക്കോസിന്റെ സുവിശേഷത്തിലുള്ള ചില കാര്യങ്ങൾ തന്നെ ഈ ഗ്രന്ഥത്തിലും ഉണ്ടായിരുന്നുവെന്നു ചിന്തിപ്പാൻ ചില ന്യായങ്ങളുണ്ടു്. വി. മർക്കോസു പറയുന്ന ചില കാര്യങ്ങൾക്കെതിരായി വി. മത്തായിയും ലൂക്കോസും തമ്മിൽ ഐകരൂപ്യം കാണുന്നതു അവർ ഈ രണ്ടാമത്തെ ഗ്രന്ഥത്തിൽ നിന്നുകൂടി സ്വീകരിച്ചിട്ടുള്ളതുകൊണ്ടായിരിക്കണം. അതായതു് യുക്തിക്കു കൂടുതൽ ചേർന്നതെന്നു ബോധ്യമുള്ള കാര്യങ്ങളിൽ മർക്കോസിന്റെ സുവിശേഷത്തെക്കാളധികം ഈ രണ്ടാമത്തെ ഗ്രന്ഥത്തെയാണു് അവർ സ്വീകരിച്ചിട്ടുള്ളതു്. ഉദാഹരണമായി കടുകുമണിയുടെ ഉപമ കാണുക. (മത്താ 13: 31... മർക്കോ. 4:30—32, ലൂക്കോ. 13. 18...) ഈ ഉപമയിലുള്ള രണ്ടു വാക്യങ്ങളിൽ പന്ത്രണ്ടിൽ കുറയാതെ വാക്കുകളുടെ ഐക്യം വി. മത്തായിയിലും ലൂക്കോസിലും കാണുന്നുണ്ടു്. ഇതുപോലുള്ള ഐക്യത്തിനു ഉദാഹരണമായി മത്തായി 3:12, ലൂക്കോ 3: 17, മത്താ 11: 25—27 ലൂക്കോ 10.21 ഇവ താരതമ്യപ്പെടുത്തുക. ഇങ്ങനെ മർക്കോസിൽ ഇല്ലാത്തതും വി. മത്തായിയും ലൂക്കോസുംപൊതുവായി ഉപയോഗിക്കുന്നതുമായ ഗ്രന്ഥത്തിൽ യേശുക്രിസ്തുവിന്റെ ഉപദേശങ്ങളാണു് കൂടുതലായി ഉള്ളതു്.

ഇതു ഒരു ഗ്രന്ഥമായിരിക്കണമെന്നില്ലെന്നും വാക്രൂപേണ പറഞ്ഞിരുന്ന ചില പാരമ്പര്യങ്ങൾ മാത്രമായിരുന്നുവെന്നും ഒരു പക്ഷേ നമുക്കു തോന്നിയേക്കാം. എന്നാൽ ഭാഷയിലുള്ള ഐകരൂപ്യം ഈ ചിന്താഗതിയെ അനുകൂലിക്കുന്നില്ല. ഉദാഹരണമായി മത്താ. 8:8ലും ലൂക്കോ 7:6ലും യോഗ്യനല്ല എന്നുള്ളതിലും മത്താ. 8.8ലും ലൂക്കോ 7. 7ലും 'ഒരു വാക്കു കല്പിക്കുക' എന്നുള്ളതിനും ഉപയോഗിച്ചിരിക്കുന്ന ഗ്രീക്കു പദങ്ങൾ ഒന്നുതന്നെ. ഒരു പ്രത്യേക രീതിയിലുള്ള ഈ വാക്കുകൾ വ്യത്യാസം കൂടാതെ രണ്ടു സുവിശേഷങ്ങളിലും ഉള്ളതിൽ നിന്നും എഴുതപ്പെട്ടിരുന്ന ഒരു ഗ്രന്ഥത്തെ അവർ ആശ്രയിച്ചിരുന്നുവെന്നുള്ളതു സ്പഷ്ടമാണു്. വി. മത്തായിയുടെ സുവിശേഷത്തിലും ലൂക്കോസിന്റെ സുവിശേഷത്തിലും മലപ്രസംഗം വഴിയായും മറ്റു ചില ധാർമ്മിക പ്രമാണങ്ങൾ നൽകിയതിന്റെ ശേഷം പിന്നാലെയാണു ശതാധിപന്റെ ഭൃത്യനെ സുഖപ്പെടുത്തുന്ന സംഭവം വിവരിച്ചിരിക്കുന്നതു്. ഇതും അവർ ആശ്രയിച്ചിരുന്നതു ഒരു ഗ്രന്ഥത്തെയാണു് അല്ലാതെ ഒരു പാരമ്പര്യത്തെ അല്ല എന്നു തെളിയിക്കുന്നു.

വി. മത്തായിയും ലൂക്കോസും ഉപയോഗിക്കുന്ന ഈ ഗ്രന്ഥത്തിനു 'Q' എന്നാണു് നാമകരണം ചെയ്തിരിക്കുന്നതു്. ജർമ്മൻ ഭാഷയിലുള്ള Quelle അഥവാ (source) എന്ന വാക്കിൽ നിന്നാണു് ഇതു സിദ്ധിച്ചിട്ടുള്ളതു്. എന്നാൽ ഈ ഗ്രന്ഥം അതിന്റെ ശരിയായ രൂപത്തിൽ കണ്ടുകിട്ടിയിട്ടില്ല. അതിന്റെ രൂപം കണ്ടുപിടിക്കുവാൻ പല പരിശ്രമങ്ങളും നടത്തിയിട്ടുണ്ടു്. എന്നാൽ അതു അത്ര എളുപ്പമുള്ള ഒരു കാര്യമല്ല. മർക്കോസിന്റെ സുവിശേഷത്തിലെ ചില ഭാഗങ്ങൾ വി. മത്തായി വിട്ടുകളഞ്ഞതുപോലെയും മറ്റു ചില ഭാഗങ്ങൾ വി. ലൂക്കോസ് വിട്ടുകളഞ്ഞതുപോലെയും ഈ ഗ്രന്ഥത്തിന്റെയും ഭാഗങ്ങൾ ഒരു പക്ഷേ ഈ എഴുത്തുകാർ വിട്ടുകളഞ്ഞിട്ടുണ്ടെന്നു വരാം. മർക്കോസിന്റെ സുവിശേഷത്തിലില്ലാത്തതും വി. മത്തായിയും ലൂക്കോസും ഉപയോഗിച്ചിരിക്കുന്നതുമായ വേദഭാഗങ്ങൾ താഴെ പറയുന്നവയാണു്. (Qന്റെ ഉള്ളടക്കം)

1. യോഹന്നാൻ സ്നാപകനെക്കുറിച്ചുള്ള വിശദമായ അറിവുകൾ [മത്താ. 3: 7—10, ലൂക്കോ 3: 7—9) അദ്ദേഹത്തിന്റെ വരവിന്റെ ഉദ്ദേശത്തെക്കുറിച്ചും കാരാഗൃഹത്തിൽ നിന്നുള്ള ദൂതിനെക്കുറിച്ചും നമുക്കു അറിവു തരുന്നു. (മത്താ 11:2—ലൂക്കോ 7:18...)

(നമ്മുടെ കർത്താവു പരീക്ഷിക്കപ്പെട്ടതിന്റെ പൂർണ്ണരൂപം(മത്താ. 4:1-11. ലൂക്കോ 4: 1—13)

3. സൗഖ്യം നൽകുന്ന രണ്ടു സംഭവങ്ങൾ. ഊമനായ ചെകിടൻ(മത്താ.12: 22. ലൂക്കോ.11:14) ശതാധിപന്റെ വേലക്കാരൻ (മത്താ 8.5.., ലൂക്കോ7. 1 ..)

4. മൂന്നു ചെറിയ ഉപമകൾ—കടുകുമണി, പുളിച്ചമാവു, കാണാതെപോയ ആടു് (മത്താ 13.31—33,:ലൂക്കോ 13:18—21;മത്താ 18:12..ലൂക്കോ15: 4)

(ശേഷം 11—ാം പേജിൽ)



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam